# ഉപദേശം

## അബൂ ബസ്വീർ ത്വർത്വൂസി

തർജ്ജമ

## അബൂ ഗസ്വ




ഖവാരിജ് ഖണ്ഡനം

# മുഖവാക്ക്

വർത്തമാനകാലത്ത് ഇസ്‌ലാമിക ലോകത്ത് ഖാരിജിയ്യയുടെ ഫിത്നയുമായി രംഗത്ത് വന്ന്, മുസ്‌ലിം സമൂഹത്തിൽ വ്യാപകമായ കുഴപ്പങ്ങളും ഛിദ്രതകളും സൃഷ്ടിച്ച ബിദ്ഈ പ്രസ്ഥാനമാണ് 'ഇസ്‌ലാമിക് സ്റ്റേറ്റ്' എന്ന പേരിൽ വിശ്രുതമായ ദാഇശ്.
പ്രസ്തുത സംഘടനയുടെ നേതാവായ അബൂബക്കർ ബഗ്ദാദിയുടെ പേരോട് ചേർത്ത് ബഗ്ദാദിയ്യൂൻ എന്നും, അദ്ദേഹത്തിന്റെ ശരിയായ പേരായ ഇബ്രാഹീം അവാദ് എന്നതിലേക്ക് ചേർത്ത് അവ്വാദിയ്യൂൻ എന്നും ഈ ഖാരിജീ കക്ഷി അറിയപ്പെടുന്നു. ദൗലതു ബഗ്ദാദി, അദ്ദൗല, ദാഇശ്, ഐസിസ് എന്നിത്യാദി പേരുകളിലും ഇവർ അഭിസംബോധന ചെയ്യപ്പെടുന്നു.

മുൻകാല ഖവാരിജ് തങ്ങളുടെ ഇടപാടുകളിലും ദീനിന്റെ വിഷയങ്ങളിലും സത്യസന്ധരായിരുന്നതിനാൽ നമ്മുടെ പൂർവികർ തങ്ങളുടെ ഹദീസ് ഗ്രന്ഥങ്ങളിലും പ്രമാണ നിവേദനങ്ങളിലും പൂർവ്വ ഖവാരിജകളുടെ സാക്ഷ്യങ്ങൾ സ്വീകരിച്ചിട്ടുണ്ട്.

എന്നാൽ പൂർവ്വ ഖവാരിജിൽ നിന്ന് വ്യത്യസ്തമായി വ്യാജവാദികളും കള്ളം പറയുന്നവരും വ്യാജം പ്രചരിപ്പിക്കുന്നത് അഖീദയായി സ്വീകരിച്ചവരുമാണ് ഇക്കൂട്ടർ.

മുസ്‌ലിംകൾക്കെതിരെ വ്യാജം പറഞ്ഞും, അവരിൽ വ്യാജമാരോരോപിച്ചും അങ്ങനെ അവരെ കാഫിറുകളാക്കി പിന്നീട് അവരുടെ രക്തം ചിന്തുന്നത് അനുവദനീയമാക്കി ഇക്കൂട്ടർ. യാതൊരു അറപ്പും സങ്കോചവും ഇല്ലാതെ മുസ്‌ലിം രക്തം ചിന്തിയ അവരെ മുൻനിർത്തി കാര്യങ്ങൾ വ്യക്തമാക്കുകയാണ് ശയ്ഖ് അബൂ ബസ്വീർ അത്വർത്വൂസി. തന്റെ അനുഭവങ്ങളുടെ വെളിച്ചത്തിലാണ് അദ്ദേഹം ഇത് കുറിക്കുന്നത്.

അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് ചെയ്യാൻ ഇറങ്ങി പുറപ്പെട്ട ഓരോ മുജാഹിദീനുമുള്ള ഉപദേശമാണ് ഇത്.

**- അബൂ ഗസ്വ**

**01 ദുൽ ഹജ്ജ് 1445**

**28 മെയ് 2025**

**ബുധനാഴ്ച**

ജിഹാദിന്റെയും മുജാഹിദിന്റെയും പേര് പറഞ്ഞ്, മട്ടിലും കെട്ടിലും ഏറ്റവും അപമാനകരമായ, തെറ്റായ പ്രവർത്തികളിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്നവരെ കണ്ട് നാം ഇന്ന് ആശ്ചര്യപ്പെട്ടിരിക്കുകയാണ്.

അന്യായമായും, പ്രമാണങ്ങളുടെ പിൻബലം തെല്ലുമില്ലാതെയും നിരപരാധികളുടെ രക്തം ചിന്തലും, പവിത്രമാക്കപ്പെട്ടവയുടെ ഉല്ലംഘനവുമാണ് ഇവിടെ നടക്കുന്നത്. അത് ജിഹാദിന്റെയും മുജാഹിദീന്റെയും പ്രഭ കെടുത്തുകയും, അവരെ മോശമായി പ്രതിഫലിപ്പിക്കുകയും ചെയ്യുന്നു.

അവരുടെ ഇത്തരം പ്രവർത്തനങ്ങൾ നിമിത്തം ജിഹാദിന്റെ ദഅ്വതിനെ ആളുകൾ മറ്റൊരു ദൃഷ്ടിയിലൂടെ നോക്കാൻ തുടങ്ങിയിരിക്കുന്നു. മുജാഹിദീന്റെ പ്രവർത്തികളെ നിരുത്തരവാദിത്വമായും ശരീഅത് വിരുദ്ധമായ തിന്മയായും അവർ വ്യാഖ്യാനിക്കുന്നു. ഇസ്‌ലാം മുന്നോട്ട് വെക്കുന്ന ശുദ്ധവും നിർമ്മലവും നേർമാർഗ്ഗവുമായ ജിഹാദിന്റെ ദഅ്വത് ജനസമക്ഷം സമർപ്പിക്കുന്നത് പോലും അതിനാൽ ഇക്കാലത്ത് പ്രയാസമകരമായി തീർന്നിരിക്കുന്നു. ഇവരുടെ തെറ്റായ കാഴ്ചപ്പാടുകളും വികലമായ പ്രവർത്തികളും ഇസ്‌ലാമിനും മുസ്‌ലിംകൾക്കും വരുത്തിവെച്ച വലിയ അപകടമാണിത്.

അതുകൊണ്ട് ഗുണകാംക്ഷാപരമായ ഉപദേശി (നസ്വീഹ) ക്കുക നമ്മിൽ അനിവാര്യമായ

ബാധ്യതയായിത്തീർന്നിരിക്കുന്നു. കാരണം, ദീൻ തന്നെ നസ്വീഹയാണല്ലോ. ആയതിനാൽ, ലോകത്തിന്റെ ഏത് കോണിലുള്ള  മുജാഹിദുമാകട്ടെ, അവന്റെ നാടും വീടും എന്തുമാകട്ടെ, ഭാഷയും വേഷവും എന്തുമാകട്ടെ, അല്ലാഹുവിന്റെ മാർഗത്തിൽ ആത്മാർഥതയോടെയും നിഷ്കളങ്കതയോടെയും കൂടി ജീവാർപ്പണത്തിന് തയ്യാറായ എല്ലാ മുജാഹിദീനുമുള്ള നസ്വീഹതാണിത്.

അറിയുക,

ജിഹാദിന്റെ മാർഗത്തിലെ എന്റെ പ്രിയ സഹോദരാ.......

രക്തത്തിന്റെ വിഷയം അതീവ ഗൗരവമുള്ള ഒരു സംഗതിയാണ്. പവിത്രമാക്കപ്പെട്ട കാര്യവുമാണ്! പ്രമാണങ്ങളുടെയും സുവ്യക്ത തെളിവുകളുടെയും അഭാവത്തിൽ ഒരു തുള്ളി രക്തം പോലും ചിന്താൻ നമുക്ക് അനുവാദമില്ല.

അതായത്,

കൊല, രക്തം ചിന്തൽ തുടങ്ങിയവയുടെ അടിസ്ഥാനതിൽ മാത്രം മനുഷ്യനെ സമീപിക്കും വിധം മനസിനെ തയ്യാറാക്കുന്ന തീവ്രവാദ നിലപാട് അനുവദനീയമല്ലെന്ന്! സുവ്യക്ത പ്രമാണമില്ലാതെ ആരെയും കാഫിറാക്കാനും (തക്ഫീർ) പാടില്ലെന്ന്. പ്രവാചകനിൽ നിന്ന് വന്ന വ്യക്തമായ ഹദീസിൽ ഇങ്ങനെയുണ്ട്, "*ഒരു മുസ്‌ലിമിനെ തക്ഫീർ ചെയ്യുന്നത് അവനെ വധിക്കുന്നതിന് സമാനമാണ്*". വ്യക്തമായ

പ്രമാണപിൻബലമില്ലാതെ മുസ്‌ലിമിനെ തക്ഫീർ ചെയ്യാൻ പാടില്ലെന്നത് പോലെ തന്നെ സുവ്യക്ത പ്രമാണമില്ലാതെ മുസ്‌ലിമിനെ  വധിക്കാനും പാടില്ല. "സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധത്തിന് പോയാൽ ശത്രുമിത്രങ്ങൾ ആരെന്ന് നിങ്ങൾ വ്യക്തമായി മനസ്സിലാക്കണം" ( 4 : 94 ). ഈ ആയത്തിലെ 'ഫ തബയ്യനൂ' എന്നതിന് 'സ്ഥാപിതമാവുക' യെന്നും പാഠഭേദമുണ്ട്.

ഒരു മുസ്‌ലിമിന്റെ രക്തം മൂന്ന് അവസ്ഥകളിലല്ലാതെ അനുവദനീയമേയല്ലെന്ന്  നബി പഠിപ്പിച്ചിട്ടുണ്ട്. *"അല്ലാഹു പവിത്രമാക്കിയ ജീവൻ ഹനിച്ചവൻ, വിവാഹിതനായ വ്യഭിചാരി, അൽ ജമാഅയിൽ നിന്ന് വേറിട്ട് പോയവൻ* ". ഇതിൽ 'അൽ ജമാഅ'യിൽ നിന്ന് വേറിട്ട് പോയവൻ എന്നതിന് അർഥം ദീനിൽ നിന്ന് ഇർതിദാദ് ആയവനാണെന്ന് മറ്റൊരു ഹദീസിലൂടെ നബി വ്യക്തമാക്കിയിട്ടുമുണ്ട്. *"വിവാഹിതനായ വ്യഭിചാരി, അന്യായമായി ജീവൻ ഹനിച്ചവൻ, ഇസ്‌ലാമിൽ പ്രവേശിച്ച ശേഷം ഇർതിദാദ് ആയവൻ* " ( ഇബ്നു മാജ 2523, അബൂ ദാവൂദ് 4502, തിർമുദി 2158 ).

ഇസ്‌ലാം സ്വീകരിച്ച ശേഷം ഇസ്‌ലാം വിട്ടുപോകുന്ന ഇർതിദാദിനെയാണ് 'അൽ ജമാഅ'യിൽ നിന്നുള്ള വേർപിരിയലെന്ന് പ്രവാചകൻ വിശദീകരിച്ചത്. അല്ലാതെ, ഒരു സംഘത്തിൽ നിന്നുള്ള വേർപിരിയലിനെയല്ലെന്ന് ഇതര ഹദീസുകൾ വ്യക്തമാക്കുന്നു. ദൃഢ ഉറപ്പി ( യഖീൻ ) ന്റെയും പ്രമാണ സ്ഥിരീകരണ ( ഹുജ്ജ ) ത്തിന്റെയും അഭാവത്തിൽ

മുസ്‌ലിമിൽ വധശിക്ഷ വിധിക്കുന്നതും, വധശിക്ഷയുടെ പരിധി അതിനപ്പുറം മറ്റ് മേഖലകളിലേക്ക് വ്യാപിപ്പിക്കുന്നതും ഈ ഹദീസുകൾ നിരോധിക്കുന്നു.

അതേപോലെ,

തഅ്സീർ ( ചാട്ടയടി ) ശിക്ഷയെ കുറിച്ചുള്ള വിധിയെ കുറിച്ചും നബി വചനങ്ങളിൽ കാണാം. പ്രവാചകൻ പറഞ്ഞു, *"അല്ലാഹു വിധിച്ച ശിക്ഷാനടപടികൾ ഒഴിച്ചുനിർത്തി മറ്റൊരു കുറ്റത്തിനും പത്ത് ചാട്ടയിൽ കൂടുതൽ പ്രഹരശിക്ഷ നൽകരുത്*".

തഅ്സീർ ശിക്ഷയുടെ കാര്യത്തിൽ പണ്ഡിതന്മാർക്കിടയിൽ അഭിപ്രായന്തരങ്ങൾ ഉള്ളതായി തിർമിദിയുടെ സുനനിൽ കാണാം. എന്നാൽ ഇക്കാര്യത്തിൽ ഏറ്റവും ഉചിതമായത് ഈ ഹദീസിൽ ഉദ്ധരിച്ചതാണ്. പ്രവാചകനിൽ നിന്നുള്ള ഹദീസ് പ്രകാരം അല്ലാഹു തീരുമാനിച്ച ശിക്ഷാനടപടികൾ കൂടാതെയുള്ള മറ്റ് ശിക്ഷകൾക്ക് തഅ്സീർ പത്തിലധികമാവാൻ പാടില്ലെങ്കിൽ ( ബുഖാരി 6848, ഇബ്നു മാജ 2601 ) ഗളച്ഛേദവും, കൈക്കാലുകൾ വെട്ടിമാറ്റുന്നതും, വധിവും, പവിത്രത ഹനിക്കുന്നതും ഒക്കെ എങ്ങനെയാണ് പവിത്രമാവുക?!

മുസ്‌ലിമിന്റെ രക്തവും ധനവും അഭിമാനവും പവിത്രമാണ്.

അല്ലാഹു ആദരിച്ച ആത്മാവിനെ അന്യായമായി വധിക്കുകയെന്നത് പാപങ്ങളിൽ വലുതും, അല്ലാഹുവിന്റെ

കോപത്തിനും ശാപത്തിനും ഇടവരുത്തുന്നതുമാണ്. "ആരെങ്കിലും ഒരു സത്യവിശ്വാസിയെ മനഃപൂർവം വധിച്ചാൽ അവനുള്ള പ്രതിഫലം നരകമാണ്. അവനതിൽ നിത്യവാസിയായിരിക്കും. അവനിൽ അല്ലാഹു കോപിക്കുകയും, അവനെ ശപിക്കുകയും ചെയ്തിരിക്കുന്നു. കനത്ത ദണ്ഡനമാണ് അവനുവേണ്ടി അല്ലാഹു ഒരുക്കിവെച്ചിരിക്കുന്നത് " ( 4 : 93 ).

ഏഴ് വൻപാപങ്ങൾ ഉപേക്ഷിക്കാൻ നബി കൽപിച്ചതിലൊന്നാണ് അന്യായമായി വധം. എന്നിട്ട് പ്രവാചകൻ പറയുന്നത്, *" ആരുടെ കൈയ്യിൽ നിന്നും നാവിൽ നിന്നും മറ്റ് മുസ്‌ലിംകൾ രക്ഷപ്പെട്ടുവോ അവനാണ് യഥാർഥ മുസ്‌ലിം"* ( ബുഖാരി 10 ) എന്നാണ്. വിശ്വാസി ( മുഅ്മിൻ ) യെ കുറിച്ചും നബി അത് വ്യക്തമാക്കിയിട്ടുണ്ട്. അവിടുന്ന് പറഞ്ഞു, *"ആരിൽ നിന്ന് ജനങ്ങളുടെ ജീവനും സമ്പത്തും സുരക്ഷിതമാണോ അവനാണ് മുഅ്മിൻ ".*

ഇനി, പ്രമാണങ്ങളുടെ വിപരീതാർഥം ( മഫ്ഹൂമുൽ  മുഖാലഫ ) പരിഗണിച്ചാൽ ആരുടെ കൈയ്യിൽ നിന്ന് മുസ്‌ലിമിന്റെ ധനവും ജീവനും സുരക്ഷിതമല്ലയോ, ആരുടെ നാവാലും കൈയ്യാലും മുസ്‌ലിം സുരക്ഷിതനല്ലയോ അവൻ  മുസ്‌ലിമോ മുഅ്മിനോ അല്ലെന്നാണ്.

നബി പറഞ്ഞു, "*മുസ്‌ലിമിന്റേതായ എല്ലാം മറ്റൊരു മുസ്‌ലിമിന് വിലപ്പെട്ടതാണ്. അവന്റെ രക്തം, ധനം, അഭിമാനം ഒക്കെ...*"

നബി പറഞ്ഞു, "*നമുക്കെതിരെ ആയുധമെടുത്തവൻ നമ്മിൽപ്പെട്ടവനല്ല* " ( ബുഖാരി 7071 ). ഇബ്നു ഹജർ അൽ അസ്ഖലാനി തന്റെ ഫതഹുൽ ബാരി 13 / 24 ൽ പറയുന്നു, "അതായത്, നമ്മുടെ പാതയിൽ സഞ്ചരിക്കുന്നർക്കും, നമ്മുടെ മാർഗം പിന്തുടരുന്നവർക്കുമെതിരെ. കാരണം, ഒരു മുസ്‌ലിമിന് മറ്റൊരു മുസ്‌ലിമിന്റെ മേലുള്ള അവകാശമാണ് അപരന് വേണ്ടി പ്രതിരോധം തീർക്കുകയെന്നത്. അവനെതിരെ യുദ്ധം ചെയ്യുകയോ, അവനെ വധിക്കുകയോ അരുതെന്ന് ". അദ്ദേഹം തുടരുന്നു, "സലഫിൽ ഭൂരിപക്ഷത്തിന്റെയും അഭിപ്രായപ്രകാരം വ്യാഖ്യാനത്തിന്റെ ആവശ്യം പോലുമില്ലാത്തവിധം പ്രാബല്യത്തിൽ വരുത്തേണ്ട കാര്യമാണിത് ".

പ്രവാചകൻ പറഞ്ഞു, "*ഒരു മുസ്‌ലിം വധിക്കപ്പെടുകയെന്നത് ഇഹലോകത്തിന്റെ വിനാശത്തിലും ഗൗരവമുള്ളതാണ് ".*

നബി പറഞ്ഞു, "*കാഫിറായി മരിച്ചവനും, വിശ്വാസിയെ മനഃപൂർവ്വം വധിച്ചവനും ഒഴികെ എല്ലാ പാപങ്ങളും അല്ലാഹു പൊറുത്തു തന്നേക്കാം ".*

പ്രവാചകൻ പറയുന്നു, "*ഒരു മുസ്‌ലിമിനെ വധിച്ചവന്റെ തൗബ അല്ലാഹു സ്വീകരിക്കുകയേയില്ല* ".

നബി പറയുന്നു, "*ഒരു വിശ്വാസി തന്റെ ഈമാൻ സംരക്ഷിക്കുവോളം അന്യായമായി ആരുടെയും രക്തം ചിന്തുകയില്ല* ".

മേൽപറഞ്ഞ തെളിവുകളെല്ലാം ഒരു മുസ്‌ലിമിനെ അന്യായമായി വധിക്കുന്നതിനെ കുറിച്ചുള്ളതാണ്. ഇനി ചില ഹദീസുകൾ കൂടി നോക്കുക. ഇത് മുസ്‌ലിമിന്റെ കൊലപാതകവുമായി ബന്ധപ്പെട്ടതല്ല.

നബി പറയുന്നു, *"ദിമ്മികളിൽപ്പെട്ട ആരെയെങ്കിലും വധിച്ചാൽ അവൻ സ്വർഗ പരിമളം ആസ്വദിക്കുകയില്ല. എഴുപത് വർഷത്തിന്റെ ദൂരത്തിലാണ് സ്വർഗ പരിമളം അനുഭവപ്പെടുക ".*

നബി പറയുന്നു, "*യാതൊരു ന്യായവുമില്ലാതെ ഉടമ്പടിയിലേർപ്പെട്ട ( മുഅഹ്ഹിദ് ) വനെ വധിച്ചവന് അല്ലാഹു സർഗം നിഷിദ്ധമാക്കിയിരിക്കുന്നു. അതിന്റെ സുഗന്ധം പോലും അവന് ലഭിക്കുകയില്ല* ". കുഫ്ഫാറിൽ പെട്ട ഒരു ദിമ്മിയെയും മുഅഹ്ഹിദിനെയും കൊന്നവന്റെ കാര്യമാണ് ഇതെങ്കിൽ നിരപരാധികളായ മുസ്‌ലിംകളെ അവരുടെ വീടുകളിലും പൊതുവിടങ്ങളിലും കച്ചവട

സ്ഥാപനങ്ങളിലും ജോലിയിടങ്ങളിലും കടന്ന് ചെന്ന് നിർദാക്ഷിണ്യം കൊല ചെയ്യുന്നവരുടെ കാര്യമോ?

നബി പറയുന്നു, "*തന്റെ സഹോദരന് നേരെ ഇരുമ്പിന്റെ ഒരു കഷണം നീട്ടിയവനെതിരെ മലകുകൾ ശാപപ്രാർഥന നടത്തും. അത് സ്വസഹോദരനെതിരെയാണെങ്കിൽ പോലും".* സാധാരണ ആളുകൾ തമാശയായും കളിയായുമൊക്കെ ചെയ്യുന്ന ഒരേർപ്പാടാണിത്. അതേക്കുറിച്ചാണ് ഈ പ്രവാചക വചനം. അങ്ങനെയെങ്കിൽ ഗൗരവത്തോടെയും ദേഷ്യത്തോടെയും തോക്കുകൾ നീട്ടുകയും, ബോംബുകൾ വർഷിക്കുകയും, മുസ്‌ലിംകളെ ഭയപ്പെടുത്തുകയും ചെയ്യുന്നവരുടെ കാര്യമോ? അവരാണ് അല്ലാഹുവിന്റെ ശാപത്തിനും, മലകുകളുടെ ശാപ പ്രാർത്ഥനകൾക്കും കൂടുതൽ അർഹതപ്പെട്ടവർ. അവരാണ് അല്ലാഹുവിന്റെ കാരുണ്യത്തിൽ നിന്ന് അകന്നു പോയവർ.

ഖുർആനിക വചനങ്ങളിലും പ്രവാചക വാക്കുകളിലും വന്നിരിക്കുന്ന പ്രമാണങ്ങളിൽ നിന്നും വ്യക്തമാകുന്ന പാഠം, ജിഹാദിന്റെ പേരിൽ ആയുധമേന്തുന്ന ഓരോ വ്യക്തിയും തന്റെ കാര്യത്തിൽ.... തന്റെ ആയുധങ്ങളുടെ കാര്യത്തിലും.... അല്ലാഹുവിന്റെ വിഷയത്തിലും.... തങ്ങൾക്ക് ചുറ്റും ശാന്തജീവിതം നയിക്കുന്ന മുസ്‌ലിംകളുടെ വിഷയത്തിലും അല്ലാഹുവെ ഭയക്കുക എന്നതാണ്. അന്യായമായി ഒരു മുസ്‌ലിമിന്റെ രക്തം ചിന്തുന്നത് അപേക്ഷിച്ച് മുഴുലോകത്തിന്റെയും വിനാശം ലഘുവാണെന്ന പ്രവാചക വചനം ഈ വിഷയത്തിന്റെ ഗൗരവത്തെയാണ്

സൂചിപ്പിക്കുന്നത്. മുഴുലോകത്തെയും ശാന്തിയിലും സമാധാനത്തിലും നിലനിർത്താൻ ആഗ്രഹിക്കുന്ന ഒരു മുജാഹിദാണ് നിങ്ങളെന്നിരിക്കെ അതിനേക്കാളും വിലയുള്ള ഒരു ജീവൻ ഹനിക്കുന്നത് എങ്ങനെയാണ് ന്യായീകരിക്കാനാവുക?

ജിഹാദിന്റെ പുണ്യവും പ്രതിഫലവും ലഭിക്കണമെന്നാണ് നിങ്ങൾ ആഗ്രഹിക്കുന്നതെങ്കിൽ നിങ്ങളറിയണം...... നിങ്ങളുടെ ഈ ജിഹാദിൽ ഒരു മുസ്‌ലിമിന് പോലും ദോഷം വന്ന് ഭവിക്കുകയാണെങ്കിൽ അതൊരു ജിഹാദേയല്ലെന്ന യാഥാർത്ഥ്യം. മുജാഹിദീന്റെ നേതാവും അംബിയാഇന്റെ തലവനുമായ നബി അക്കാര്യം വ്യക്തതയോടെ പറഞ്ഞു വെച്ചിട്ടുണ്ട്. "*ആര്  വിശ്വാസിയെ ഉപദ്രവിച്ചുവോ, അവനിൽ നിന്ന് ജിഹാദ് ഇല്ല* ".  അഹ്മദും മറ്റുള്ളവരും നിവേദനം ചെയ്ത ഈ ഹദീസ് സ്വഹീഹാണെന്ന് ശയ്ഖ് നാസ്വിറുദ്ധീൻ അൽബാനി ( സ്വഹീഹുൽ ജാമിഅ് 6378 ) പറഞ്ഞിട്ടുണ്ട്. മുസ്‌ലിംകളെ ഭയപ്പെടുത്തിയും, അവർക്ക് ഉപദ്രവങ്ങൾ സമ്മാനിച്ചും നിങ്ങൾ നടത്തുന്നത് ഒരിക്കലും ജിഹാദ് അല്ല.

എന്നാൽ ഈ ഉമ്മയെ കുഫ്ഫാറിൽ നിന്നും, ത്വാഗൂതിൽ നിന്നും, അവരുടെ അക്രമ മർദ്ദനങ്ങളിൽ നിന്നും അന്യായങ്ങളിൽ നിന്നും സംരക്ഷിക്കുവാനും ശരീഅതിന്റെ ഉദ്ദേശലക്ഷ്യങ്ങൾ സംസ്ഥാപിക്കുവാനും വേണ്ടി അല്ലാഹുവിന്റെ മാർഗത്തിൽ ജിഹാദ് ചെയ്യുകയാണെങ്കിൽ അത് സ്വീകരിക്കപ്പെടുന്ന ജിഹാദാണ്. അവിടെ മുസ്‌ലിമിന്റെ പവിത്രത ഹനിക്കപ്പെടരുത്. അവരുടെ സുരക്ഷിതത്വം

ഇല്ലാതാക്കപ്പെടരുത്. അവരിൽ ഭീതിയും ഭീകരതയും പടർത്തരുത്. ഭൂമിയിൽ തിന്മയും വിനാശവും നിറക്കരുത്. ജനങ്ങളുടെ അവകാശങ്ങൾ നിഷേധിക്കപ്പെടുകയും അരുത്.

സാധാരണക്കാരായ കാഫിറുകളെ നിങ്ങൾ വധിക്കരുത്.

തീരുമാനങ്ങൾ എടുക്കാൻ കഴിയാത്ത പാവങ്ങളായ സത്യനിഷേധികളെ നിങ്ങൾ വെറുതെ വിടുക.

ആരുടെ വിശ്വാസവും നയനിലപാടുകളും കുഫ്റിന്റെ നേതാക്കളും ത്വാഗൂതുകളുമായുള്ള ഇടപെടലുകളുടെ കാര്യത്തിൽ വ്യക്തതയില്ലാത്തതും സംശയത്തിന് ഇടയുള്ളതുമാണെങ്കിൽ അവരെയും വെറുതെ വിടുക

ത്വാഗൂതുകളോടുള്ള ഇടപാടുകളുടെയും കരാറിന്റെയും ഭാഗമായും, ഉദ്യോഗത്തിന്റെ ഭാഗമായും ഇസ്‌ലാമിനും മുസ്‌ലിംകൾക്കും എതിർ നിന്നവരെയും യുദ്ധം ചെയ്തവരെയും അവരുടെ നിർബന്ധിതാവസ്ഥ പരിഗണിച്ച് വെറുതെ വിടുക.

കുഫ്റിന്റെ നേതാക്കളെയും ത്വാഗൂതുകളെയും ഇല്ലാതാക്കാൻ ആവുന്നില്ലെന്ന കാരണത്താൽ സാധാരണക്കാരെ ലക്ഷ്യം വെക്കാതിരിക്കുക.

വിരോധിക്കപ്പെട്ടതിൽ പെട്ടുപോകാതിരിക്കാൻ ശ്രദ്ധിക്കുകയും ജാഗ്രത പുലർത്തുകയും ചെയ്യുക.

ഉചിതമായ സമയത്തിനായി ക്ഷമയോടെ കാത്തിരിക്കുക. അല്ലെങ്കിലും ഈ മാർഗം എടുത്തു ചാട്ടക്കാരുടേതല്ല, ക്ഷമാശീലരുടേതാണ്.

അതുകൊണ്ട് ഉറപ്പില്ലാത്തതും സംശയത്തിനും

സന്ദേഹത്തിനും ഇടയുള്ളതുമായ കാര്യങ്ങൾ നിങ്ങൾ വിട്ടുകളയുക. വ്യക്തതയുള്ളതും ഉറപ്പുള്ളതുമായ നമ്മുടെ മുന്നിലെ വസ്തുതകൾ മാത്രം എടുക്കുക. കേട്ടറിവുകൾക്ക് ചെവി കൊടുക്കാതിരിക്കുക.  ഖിബ്ലക്കാരിൽ പെട്ടതെങ്കിലും അനുസരണക്കേട് പവർത്തിക്കുന്നവരെ വധിക്കാൻ തുനിയുന്നത് ഖവാരിജിന്റെ രീതിയാണ്, അത് നമ്മൾ അഹ്ലു സുന്നയുടെ ചര്യയല്ല. അവർ നരകത്തിലെ നായ്ക്കളാണ്. അവരെക്കുറിച്ചാണ് നബി പറഞ്ഞത്, " *അവർ മുസ്ലിംകളെ വധിക്കും, മുശ്രിക്കുകളെ വിട്ടുകളയും* ".

അതിനാൽ ജിഹാദിന്റെ മാർഗതിലെ സഹോദരങ്ങളേ.....

നിങ്ങൾ അല്ലാഹുവെ ഭയക്കുക.

ജിഹാദിനും മുജാഹിദീനും ദോഷങ്ങൾ വരുത്തിവെക്കാതിരിക്കുക.

ആയുധങ്ങൾ കൈയ്യിലേന്തും മുമ്പ്,  അത് കൊണ്ടുനടക്കേണ്ടതിന്റെ ആവശ്യകതയെ കുറിച്ച് നന്നായി അറിയുകയും മനസ്സിലാക്കുകയും ചിന്തിക്കുകയും ചെയ്യുക. അതെങ്ങനെയാണ് ഉപയോഗിക്കേണ്ടതെന്നും, എവിടെ ഉപയോഗിക്കരുതെന്നും നന്നായി മനസിലാക്കുക. ആർക്ക് നേരെ ഉപയോഗിക്കണമെന്നും ആർക്ക് നേരെ ഉപയോഗിക്കരുതെന്നും തിരിച്ചറിയുക. എവിടെ അത് മറച്ച് വെക്കണമെന്നും എവിടെ പ്രദർശിപ്പിക്കണമെന്നും അറിയുക. അക്കാര്യത്തിൽ പ്രവാചകന്റെ മാതൃകയും ചര്യയും പിന്തുടരുക. അതിന്റെ കർമശാസ്ത്രം ( ഫിഖ്ഹ് ) വ്യക്തമായും പഠിച്ചറിയുക.

" നിങ്ങൾക്ക് റസൂൽ നൽകിയത് സ്വീകരിക്കുക. എന്തൊന്നിൽ നിന്ന് അദ്ദേഹം നിങ്ങളെ വിലക്കിയോ അതിൽനിന്ന് നിങ്ങൾ ഒഴിഞ്ഞു നിൽക്കുക " ( 59 : 7 ).

കുഫ്റിന്റെയും നാസ്തികതയുടെയും നേതാക്കളായ മാവോ സേതൂങ്, ചെ ഗുവേര, കാസ്ട്രോ തുടങ്ങിയവരെ കുറിച്ച് പഠിച്ചതും പഠിപ്പിച്ചതും നിങ്ങൾ വലിച്ചെറിയുക! അവരെല്ലാം ത്വാഗൂതുകളാണ്. തിന്മകളുമായിട്ടല്ലാതെ അവർ നമ്മെ സമീപിക്കുകയില്ല. അല്ലാഹു നിങ്ങളെ തിന്മകളിൽ നിന്ന് കാത്തുരക്ഷിക്കട്ടെ.